


# മലങ്കര ബാലൻ

ആഗസ്റ്റ്
2021

മലങ്കര സുറിയാനി കത്തോലിക്കാ സഭ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം





# താളുകളിലൂടെ...






## CONTACT
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE )

ONLINE CIRCULATION ONLY

ദൈവത്തിന് ഇഷ്ടപ്പെട്ടമക്കളായി ജീവിക്കുക എന്നത് ഏറ്റവും സുന്ദരമായ കാര്യമാണ്. നമ്മെ സ്നേഹിക്കുന്ന യേശുവുമായുള്ള നല്ല അടുപ്പം കൂടുതൽ സന്തോഷപ്രദമായി ജീവിക്കാൻ നമ്മെ സഹായിക്കും. നമ്മുടെ രക്ഷയ്ക്കായി ഭൂമിയിൽ അവതരിച്ച യേശുവിനെ കൂടുതൽ അറിയാനും സ്നേഹിക്കാനും പ്രഘോഷിക്കുവാനും വിശ്വാസപരിശീലനം നമ്മെ പ്രാപ്തമാക്കുന്നു. മാറിമറിയുന്ന ഈ ലോകത്തിൽ ദൈവത്തെ സമ്പാദിക്കുന്നതിൽ നാം തീക്ഷ്ണതയുള്ളവരായിരിക്കണം. ഓൺലൈൻ മലങ്കര ബാലൻ പ്രസിദ്ധീകരണം സഭയെ കൂടുതൽ അറിയാനും സഭാപ്രവർത്തനങ്ങളിൽ പങ്കാളികളാകാനുമുള്ള അവസരമാണ്. സൺഡേ സ്കൂൾ സംബന്ധമായ മേജർ അതിരൂപത, ജില്ല, ഇടവക തലങ്ങളിലെ വാർത്തകൾ പ്രസിദ്ധീകരിക്കുന്നതിനും കുട്ടികളുടെ കലാവാസനകൾ വളർത്തുന്നതിനും ഉള്ള വേദിയാണ് ഈ മലങ്കര ബാലൻ. ഓൺലൈൻ യുഗത്തിൽ സഭയോട് ചേർന്ന് ചിന്തിക്കാനും നമ്മുടെ വിശ്വാസ പരിശീലന വേദികൾ ശക്തമാക്കാനും ഇതുവഴി സാധിക്കണം. ഈ പുതിയ സംരംഭത്തിൽ നമുക്ക് പ്രാർത്ഥനയോടെ പങ്കുചേരാം. നമ്മുടെ സുവിശേഷ യാത്രയിൽ ദൈവം തുണയാകട്ടെ.

സ്നേഹപൂർവ്വം,

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം





മാർത്തോമ ശ്ലീഹായാൽ സ്ഥാപിതമായ ഭാരതത്തിലെ മാർത്തോമാ ക്രിസ്ത്യാനികളുടെ സഭ സാർവ്വത്രിക സഭാ കൂട്ടായ്മയുടെ ഐക്യത്തിൽ വളർന്ന സഭയാണ്. ബഥനി മെത്രാപ്പോലീത്ത മാർ ഈവാനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ കത്തോലിക്കാ സഭാ കൂട്ടായ്മയിൽ എത്തിയ മലങ്കര സുറിയാനി കത്തോലിക്കർക്ക് ലഭിച്ച തിരുസിംഹാസനത്തിന്റെ അംഗീകാരത്തിന്റെയും സംരക്ഷണത്തിന്റെയും വിലപ്പെട്ട അടയാളമാണ് 1932 ലെ ഹൈരാർക്കി സ്ഥാപനം.

1932 ജൂൺ 11 ന് വിളംബരം ചെയ്യപ്പെട്ട പുണ്യശ്ലോകനായ പതിനൊന്നാം പീയൂസ് മാർപ്പാപ്പയുടെ ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി എന്ന അപ്പസ്തോലിക തിരുവചനത്തിലൂടെ സഭയിൽ മലങ്കര സുറിയാനി കത്തോലിക്കാ ഹൈരാർക്കി സ്ഥാപിതമായി. ഈ പരിശുദ്ധാത്മപദ്ധതിയുടെ തൊണ്ണൂറാം വർഷത്തിലേക്ക് നവതിയുടെ അനുഗ്രഹത്തിലേക്ക് നാം 2021 ജൂൺ 11 ന് പ്രവേശിച്ചിരിക്കുകയാണ്. ഭാരതം മുഴുവൻ സുവിശേഷം അറിയിക്കുന്നതിനുള്ള നൈയാമികമായ അവകാശമുള്ള സഭയായി നാം വളർന്നിരിക്കുന്നു. ദൈവദാസൻ ആർച്ച്ബിഷപ്പ് മാർ ഇവാനിയോസ് പിതാവിന്റെ ആഴമായ ദൈവസമ്പാദന അഭിവാഞ്ചയും സത്യത്തെ ആശ്ലേഷിക്കാനുള്ള ആത്മസമർപ്പണവും ദൈവാത്മപ്രേരിതമായിരുന്നു. വിശുദ്ധ യൗസേഫ് പിതാവിന് പ്രത്യേകം സമർപ്പിതമായ ഒരു കാലയളവിലാണ് നമ്മുടെ മേജർ അതിഭദ്രാസനത്തിന്റെ നവതിയാചരണം നടക്കുന്നത് എന്നത് ഒരു പ്രത്യേകതയാണ്.

നമ്മുടെ കുടുംബങ്ങളുടെ നവീകരണവും വിശ്വാസസ്ഥിരീകരണവും പ്രത്യേക നിയോഗമായി നമുക്ക് സ്വീകരിക്കാം.

കുട്ടികളുടെ വിശ്വാസപരിശീലനം പുതിയ രീതികളിലൂടെ നടക്കുന്ന ഈ അവസരത്തിൽ നമ്മുടെ കർത്താവും രക്ഷകനുമായ യേശുവിനെ വിശ്വസിച്ച് ഏറ്റുപറഞ്ഞ് ലോകത്തിന് കൊടുക്കുവാൻ നമുക്ക് കഴിയണം. വീണ്ടും ആരംഭിക്കുന്ന ഈ മലങ്കര ബാലനിലൂടെ കുഞ്ഞുമക്കൾക്ക് സഭയെ കൂടുതൽ അടുത്തറിയാനും സഭയോട് ചേർന്ന് നിന്ന് സഭാശുശ്രൂഷയിൽ പങ്കാളികളാകാനും ഇടയാകണം. ക്രിസ്തുവിനായി ജീവിക്കുന്ന ഒരു സമൂഹമായി വളരാം.

ഈ സംരംഭത്തിന് നേതൃത്വം കൊടുത്തവരെയെല്ലാം ദൈവം ധാരാളമായി അനുഗ്രഹിക്കട്ടെ. പരിശുദ്ധാത്മാവ് ഏവരെയും ബലപ്പെടുത്തട്ടെ.

പ്രാർത്ഥനയോടെ,

**കർദിനാൾ ബസേലിയോസ് ക്ലീമിസ് ബാവ**
തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ
മേജർ ആർച്ച് ബിഷപ്പ് - കാതോലിക്കോസ്

# ദൈവദാസൻ മാർ ഇവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹ ത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.

ആമ്മീൻ.

1 സ്വ. 1 കൃപ. 1 ത്രി.




# വി. ജോൺ മരിയ വിയാനി

ദൈവഭക്തനായ മാത്യു വിയാനിയുടെയും മരിയ ബലൂസെയുടെയും നാലാമത്തെ സന്താനമായി 1786 മെയ് 8 -ാം തിയതി ഫ്രാൻസിലെ ലയൺസ് പട്ടണത്തിനു വടക്കുമാറി സ്ഥിതിചെയ്യുന്ന ഡാർഡിലി എന്ന ഗ്രാമത്തിൽ വി. ജോൺ വിയാനി ജനിച്ചു.

നാലു വയസ്സു പ്രായമുള്ളപ്പോൾ ഒരു ദിവസം വിയാനിയെ കാണാതെയായി. കുടുംബത്തിലുള്ളവർ കുഞ്ഞിനെ എല്ലായിടത്തും തിരഞ്ഞു. അവസാനം തൊഴുത്തിന്റെ ഒരു മൂലയിൽ ദൈവമാതാവിന്റെ സ്വരൂപം മാറോട് ചേർത്ത് കൊണ്ട് മുട്ടുകുത്തി ജപമാല ചൊല്ലുന്നതായിരുന്നു കണ്ടത്. ഏഴ് വയസ്സ് പ്രായമാ യപ്പോൾ കൂട്ടുകാരോടൊപ്പം ആടുമാടുകളെ മേയ്ക്കുന്ന ജോലിയിൽ വ്യാപൃതനായി.

ജോണിന്റെ കൈയിൽ കളിമണ്ണ് കൊണ്ടുണ്ടാക്കിയ മാതാവിന്റെ രൂപം എപ്പോഴുമുണ്ടായിരുന്നു. ആടുകളെ മേയ്ക്കുന്നതിനിടയിൽ ഇടയബാലന്മാരൊന്നിച്ച് കല്ലുകൊണ്ട് ബലിപീഠമുണ്ടാക്കി മാതാവിന്റെ രൂപം അവിടെ വെച്ച് പൂക്കൾ കൊണ്ട് അലങ്കരിക്കും. ചുള്ളിക്കമ്പ് പരസ്പരം ചേർത്ത് കുരിശുണ്ടാക്കി പ്രദിക്ഷണം നടത്തുകയും പള്ളിപ്പാട്ടുകൾ പാടുകയും ചെയ്യും. ഫ്രഞ്ച് വിപ്ലവത്തിന്റെ കിരാത സംഭവങ്ങൾ നടമാടിയിരുന്ന കാലമായിരുന്നു. വിപ്ലവകാരികൾ ദൈവാലയങ്ങളും കുരിശടികളും സന്യാസ ആശ്രമങ്ങളും അഗ്നിക്കിരയാക്കി. ധാരാളം വൈദികർ കൊലചെയ്യപ്പെട്ടു. പിന്നിട്ട് 19 -ാം നൂറ്റാണ്ടിന്റെ ആരംഭത്തോടെ ഫ്രാൻസ് മത സ്വാതന്ത്രത്തിന്റെ നല്ല നാളുകളിലേക്ക് തിരിച്ചു വന്നു.

എന്നാൽ ദൈവജനത്തെ നയിക്കുവാൻ വൈദികർ ഇല്ലാത്ത അവസ്ഥ. ആ നാളുകളിൽ ഡാർഡിലിക്കടുത്തുള്ള എക്കുളയിൽ പ്രവർത്തിച്ചിരുന്ന തീഷ്ണമതിയായ ഫാ. ബെയിലിയുടെ ജീവിതം ജോണിനെ ഒരുപാട് സ്വാധീനിച്ചു. അദ്ദേഹം ദൈവവിളിക്കായി യുവാക്കളെ ഒരുക്കുവാൻ ഒരു വിദ്യാലയം എക്കുളയിൽ സ്ഥാപിച്ചു. വൈദികനാകാനുള്ള ആഗ്രഹത്തോടെ പത്തൊമ്പതാം വയസ്സിൽ ജോൺ അവിടെ ചേർന്നു. ക്ലാസിലെ പ്രായം ചെന്നവനായിരുന്നെങ്കിലും പഠനത്തിൽ അത്ര സമർത്ഥനായിരുന്നില്ല, എങ്കിലും പ്രത്യാശവെടിയാതെ ജോൺ പ്രാർത്ഥിച്ചു. ''പരിശുദ്ധാത്മാവേ ഈ ബുദ്ധിഹീനനെ പഠിപ്പിക്കണമേ.'' ആസ്ത്രിയായും സ്പെയിനും ഫ്രാൻസിനെ ആക്രമിച്ച സന്ദർഭത്തിൽ നിർബന്ധിത സൈനിക സേവനത്തിനായി പോകേണ്ടി വന്നു. തിരിച്ചെത്തിയ ജോൺ വീണ്ടും വൈദിക പഠനത്തിൽ മുഴുകി. 1812 ഫാദർ ബെയിലി തന്റെ ശിഷ്യരെ പെരെയിരെ എന്ന സ്ഥലത്തുള്ള പെറ്റി സെമിനാരിയിൽ ചേർത്തു. സെമിനാരിയിൽ നിന്ന് കഴിവ് കുറവിന്റെ പേരിൽ പുറത്താക്കപ്പെട്ട ജോൺ വിയാനി ഫാ. ബെയിലിയുടെ കീഴിൽ പഠനമാരംഭിച്ചു.

പൗരോഹിത്യം സ്വീകരിക്കുന്നവർക്കുള്ള സഭാനിയമപ്രകാരമുള്ള പരീക്ഷയ്ക്ക് ജോൺ അയക്കപ്പെട്ടു. പരീക്ഷ നടത്തിയ പണ്ഡിതരായ വൈദികർ ജോണിനെ കുറിച്ച് പറഞ്ഞത് ''മറ്റേതെങ്കിലും രൂപതയ്ക്ക് ഇവനെ ആവശ്യമുണ്ടെങ്കിൽ അവൻ അവിടെ പോയ്ക്കൊള്ളട്ടെ.'' എന്നാൽ കർദിനാളിന്റെ അഭാവത്തിൽ ലയൺസ് രൂപതയെ നയിച്ച വികാരി ജനറാൾ ഫാദർ കാർബൺ വിയാനിയുടെ അവസ്ഥ മനസ്സിലാക്കിയിട്ട് പറഞ്ഞു. ജോൺ വിയാനി ഭക്തനാണോ? ദൈവമാതാവിനോട് അവന് ഭക്തിയുണ്ടോ? ജപമാല ചൊല്ലാൻ അറിയാമോ? എങ്കിൽ ആ യുവാവിന് വൈദികപട്ടം കൊടുക്കുവാൻ എനിക്ക് മടിയില്ല. പണ്ഡിതന്മാരെന്നതിനേക്കാൾ ഭക്തരായ വൈദികരെയാണ് സഭയ്ക്ക് ഇന്ന് കൂടുതലാവശ്യം.

1815 ആഗസ്റ്റ് 13 ന് ഗ്രേനോബിയെയിലെ വൈദിക ചാപ്പലിൽ വച്ച് അദ്ദേഹം പൗരോഹിത്യം സ്വീകരിച്ചു. അദ്ദേഹത്തിന്റ വാക്കുകളിൽ ''ഹാ! വൈദികൻ എത്ര മഹോന്നതൻ. സ്വർഗ്ഗത്തിൽ മാത്രമേ വൈദികന്റെ മഹാത്മ്യം മനസ്സിലാക്കപ്പെടുകയുള്ളു. ഭൂമിയിൽ അത് മനസ്സിലായിരുന്നെങ്കിൽ മനുഷ്യർ പേടികൊണ്ടല്ല സ്നേഹം കൊണ്ട് മരിക്കുമായിരുന്നു.''

ആർസ് എന്ന ഗ്രാമമാണ് വിയാനിയച്ചന്റെ പ്രവർത്തനയിടമായിത്തീർന്നത്. ഇടവകപ്പള്ളിയിലേക്ക് നിയമിച്ചുകൊണ്ടു രൂപതാദ്ധ്യക്ഷൻ പറഞ്ഞു 'ദൈവസ്നേഹം മങ്ങിയ ഒരു നാടാണ് ആർസ്. സ്നേഹിതാ, അതവിടെ കുറച്ചെങ്കിലും കൊടുക്കൂ.' അവിടെ എത്തുന്നതിനുള്ള വഴിയറിയുവാൻ ഒരു ഇടയബാലന്റെ സഹായം ആവശ്യമായി വന്നു. അച്ചൻ പറഞ്ഞു നീ ആർസിലേക്കുള്ള വഴി എനിക്ക് കാണിച്ചുതരു. സ്വർഗ്ഗത്തിലേക്കുള്ള വഴി നിനക്കു ഞാൻ കാണിച്ചു തരാം.'



സാമ്പത്തികമായും ധാർമ്മീകമായും ക്ഷയിച്ച അജ്ഞത ബാധിച്ച മനുഷ്യരായിരുന്നു ആർസിലുണ്ടായിരുന്നത്. അവരിലേക്ക് ഇറങ്ങിച്ചെന്നും പ്രാർത്ഥനയിൽ ആനന്ദം കണ്ടെത്തിയുമുള്ള വിയാനിയച്ച ന്റെ ജീവിതമായിരുന്നു ഏറ്റവും വലിയ പ്രസംഗം. നാല് മണിക്കൂർ മാത്രം ഉറങ്ങിയിരുന്ന അദേഹം 18 മണിക്കൂറോളം കുമ്പസാരക്കൂട്ടിൽ ചിലവഴിച്ചിരുന്നു. ആർസ് മാനസന്തരത്തിന്റെ വേദിയായി. അനേകായിരങ്ങൾ ആർസിലക്ക് വി. കുമ്പസരത്തിനും പ്രാർത്ഥനക്കും എത്തിക്കൊണ്ടിരുന്നു.

ജീവിച്ചിരിക്കുമ്പോൾ തന്നെ അനേകം രോഗികളെ സുഖപ്പെടുത്തിയ, പാപികളെ മാന സാന്തരത്തിലേക്കു നയിച്ച ആ പുണ്ണ്യാത്മാവ് 1859 ആഗസ്റ്റ് 4-ാം തിയതി സ്വർഗ്ഗത്തിലേക്കു യാത്രയായി. ആർസിലെ വി. സ്നാപകയോഹന്നാന്റെ ചാപ്പലിൽ ആ ഭൗതീക ശരീരം അടക്കം ചെയ്തു. 1925 മെയ് 31-ാം തിയതി ഇടവക വൈദികരുടെ സ്വർഗ്ഗീയമദ്ധ്യസ്ഥനായി ജോൺ മരിയ വിയാനിയെ 11 -ാം പിയൂസ് മാർപാപ്പ വിശുദ്ധ പദവിയിലേക്കുയർത്തി.

---

**വിശുദ്ധന്റെ വാക്കുകളിൽ**

‘‘ശരീരത്തെ തൃപ്തിപ്പെടുത്തുന്നതിന് മാത്രമേ
ക്രിസ്ത്യാനികളിൽ പലരും ശ്രമിക്കുന്നുള്ളൂ.
എന്നാൽ നിത്യ സൗഭാഗ്യത്തിലും
നിത്യസങ്കടത്തിലും പതിക്കുന്ന ആത്മാവിനെക്കുറിച്ച്
അവർ ചിന്തിക്കുന്നു പോലുമില്ല .
ഇതെത്ര ബുദ്ധിശൂന്യത !
ഇതിനെക്കുറിച്ച് ചിന്തിച്ചാൽ ആരാണ് ഭയന്ന്
വിറയ്ക്കാത്തത്.’’



# സ്വർലോക രാജ്ഞീ...

സോഫിയാ ജോൺ

സ്വർലോക രാജ്ഞീ ,ശ്രീ തൂകുമമ്മേ
കണ്ടീടാനേറെ കൊതിയുണ്ടെന്നമ്മേ
വലിയൊരടയാളമായി സ്വർഗത്തിൽ  വാണരുളുന്ന
വാഗ്ദാന പേടകമേ ,കനിയൂ നീ കാരുണ്യമേ.

ആകാശ നീലിമ മേലങ്കിയായും ,
സൂര്യനെ തന്നുടയാടയുമാക്കി
പൊൻപാദേ ചന്ദ്രനും   , ശിരസ്സാലെ  താരങ്ങളും
വഹിച്ചോരെന്നമ്മേ ,
കണ്ടീടാനേറേ കൊതിയുണ്ടെന്നമ്മേ

സൂര്യനേക്കാളധി സൗന്ദര്യമായി
പൊൻപ്രഭ തൂകി ദാസരാം ഞങ്ങളിൽ
സ്നേഹത്തിൻ നിറദീപം ചൊരിഞ്ഞിടുന്ന
സ്വർഗീയസൂനമേ ,
കണ്ടീടാനേറെ കൊതിയുണ്ടെന്നമ്മേ

ചെമ്മെഴും നിൻ നയനത്തിൽ നിന്നുള്ളശ്രു
ഒളിപ്പിച്ചു നീ, ലോകൈക സുഖത്തിനായി
മാധ്യസ്ഥത്തിൻ പ്രഭയായി ,സ്വർഗാരോപിത മാതാവേ
കണ്ടീടാനേറെ കൊതിയുണ്ടെന്നമ്മേ



# ദൈവവിളികളും സഭയുടെ വളർച്ചയും

ഫാ. അജോ കളപ്പുരയിൽ

സൃഷ്ടിക്കപ്പെട്ട എല്ലാം സൃഷ്ടാവിലേക്ക് വിളിക്കപ്പെട്ടിരിക്കുന്നു. സർവ്വചരാചരങ്ങളെയും സൃഷ്ടിക്കുകയും അവയെ നിയന്ത്രിക്കുകയും ചെയ്യുന്ന ദൈവം തന്റെ പദ്ധതിപ്രകാരം ലോകത്തെ നയിക്കുന്നു എന്ന് സങ്കീർത്തനങ്ങൾ പറയുന്നു, (145). ഓരോ ക്രൈസ്തവനും വിശുദ്ധിയിലേക്കാണ് വിളിക്കപ്പെട്ടിരിക്കുന്നത്. മനുഷ്യന് വിശുദ്ധിയിലേക്കുള്ള വിളി അവന്റെ പൂർണതയിലേക്കുള്ള വിളിയാണ്. 'എന്റെ സ്വർഗ്ഗസ്ഥനായ പിതാവ് പരിപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പരിപൂർണ്ണരായിരിക്കുവിൻ' (മത്താ:5:48). ഈ പരിപൂർണ്ണത സ്നേഹത്തികവാണ്. ദൈവത്തിലേക്കും സഹചരിലേക്കും പടരാനും മാനുഷിക പരിമിതികളെ അതിജീവിച്ച് ആത്മീയതയിൽ വേരുറയ്ക്കാനുമുള്ള ക്ഷണക്കത്താണ് ദൈവവിളി. ഓരോ ദൈവവിളിയും ക്രിയാത്മകമായ ദൗത്യത്തിനായി ചിട്ടപ്പെടുത്തിയിരിക്കുന്നു. വിവാഹ സന്ന്യാസ ഏകാന്ത പൗരോഹിത്യ വിളികളാൽ സമ്പന്നയാണ് കർത്താവിന്റെ സഭ.

## വിവാഹ ജീവിതത്തിലേക്കുള്ള വിളി



വിശുദ്ധി നിറഞ്ഞ കുടുംബത്തിൽ നിന്നാണ് എല്ലാ ദൈവവിളികളും ഉത്ഭവിക്കുന്നത്. വിവാഹമെന്ന കൂദാശയിലൂടെ പരസ്പര സമ്മതപ്രകാരം വിവാഹജീവിതം എന്ന ശ്രേഷ്ഠമായ ദൈവവിളി സ്വീകരിക്കുന്ന ദമ്പതികൾ സഭയിലെ അഭിവാജ്യഘടകങ്ങളാണ്.

കാരണം നല്ല ദൈവവിളികൾ രൂപപ്പെടുക അവരുടെ ദാമ്പത്യജീവിതത്തിലെ സമർപ്പണത്തിലൂടെയും സ്നേഹത്തിലൂടെയുമാണ്. ദൈവത്തിന്റെ സൃഷ്ടികർമ്മത്തിൽ നേരിട്ട് പങ്കുചേർന്ന് ദമ്പതികൾ എല്ലാ ദൈവവിളികളുടെയും പ്രചോദകരാണ്. സ്നേഹിക്കാനും സേവിക്കാനും ജന്മംനൽകി വളർത്താനുമുള്ള ദൗത്യമാണ്.

## ഏകസ്ഥ ജീവിതത്തിലേക്കുള്ള വിളി.

ദൈവസ്നേഹത്തിന്റെ പാരമ്യത്തിലെത്താൻ ചുരുക്കം ചിലർ തിരഞ്ഞെടുക്കുന്ന ജീവിതാന്തസാണ് ഏകാന്ത ജീവിതം. ഏകാന്ത വാസികൾ എല്ലാ ബന്ധങ്ങളും ഉപേക്ഷിച്ച് എപ്പോഴും ദൈവത്തെ ധ്യാനിക്കുന്നവരും ലൗകിക ജീവിതത്തിൽ നിന്ന് ദൂരസ്ഥരുമാണ്. ഒരുപക്ഷേ വിവാഹ സമ്പ്രദായത്തിനു ശേഷം വരപ്രസാദത്തിന്റെയും വ്യക്തിസ്വാതന്ത്ര്യത്തിന്റെയും പരിവേഷത്തോടെ സ്വർഗ്ഗരാജ്യത്തിനുവേണ്ടി സമർപ്പിക്കുന്ന ദൈവവിളിയാണ് ഏകസ്ഥം.

'നിന്നിൽ വിലയം പ്രാപിക്കുവോളം ഞാൻ അസ്വസ്ഥനാകുന്നു' എന്ന അഗസ്തീനോസ് പുണ്യവാന്റെ ചിന്തയോട് സദൃശ്യമായ ചിന്താ പ്രചോദനമാണ് ഏകസ്ഥർക്കുള്ളത്.

## സന്യാസ ജീവിതത്തിലേക്കുള്ള വിളി



സന്യാസം എന്നാൽ ഉള്ളും ഉള്ളതും കൊടുക്കുന്ന ഒരു ആത്മബന്ധമാണ്. അതായത് ഒരുവന്റെ ആസ്തിയും അസ്ഥിത്വവും കൊടുക്കുന്ന തീരുമാനമാണ് സന്യാസം. ക്രൈസ്തവ സന്യാസത്തിന്റെ ആദ്യരൂപവും ആദർശരൂപവും അവസാനരൂപവും യേശുക്രിസ്തുവാണ്. ഭൗതികമായതൊന്നും സ്വന്തമാക്കാതെ എല്ലാം സന്യാസസമൂഹവുമായി പങ്കുവെച്ച് വ്രതങ്ങൾ പാലിച്ച് ആവൃതിക്കുള്ളിൽ സമൂഹമായി ജീവിക്കുന്ന ഒരു ജീവിതശൈലിയാണ് സന്യാസം. ദൈവാത്മാവിനാൽ ആഴപ്പെട്ട് ജീവിക്കുകയും ആ ഐക്യത്തിൽ നിന്നും ഉത്ഭവിക്കുന്ന പ്രകാശവും പുതുചൈതന്യവും ഉൾക്കൊണ്ട് ദൈവത്തിന്റെ സഭയെ പടുത്തുയർത്തുന്ന ദൗത്യത്തിൽ അവർ നേരിട്ട് പങ്കാളികളാകുന്നു.

## പൗരോഹിത്യം



ബലിപീഠത്തിലെ ശുശ്രൂഷകരാണ് പുരോഹിതർ. സ്വതന്ത്രതീരുമാനത്തിനപ്പുറം പൗരോഹിത്യജീവിതത്തിലേക്കുള്ള വിളി ഒരു ദൈവീക തിരഞ്ഞെടുപ്പാണ്.കാരണം പൗരോഹിത്യത്തിലൂടെ അസാധാരണമായ ദൈവീക ദാനങ്ങൾ ഒരു പുരോഹിതന് നൽകപ്പെടുന്നു. കത്തോലിക്കാ പൗരോഹിത്യത്തെ കുറിച്ച് പരിശുദ്ധനായ ഫുൾട്ടൻ ജെ ഷീൻ പറയുന്നു. പുരോഹിതൻ യാക്കോബിന്റെ ഗോവണി പോലെയാണ്. അവനിലൂടെ സ്വർഗ്ഗം താഴേക്ക് ഇറങ്ങുകയും മനുഷ്യർ സ്വർഗ്ഗത്തിലേക്ക് കരേറുകയും ചെയ്യുന്നു.

പഴയ നിയമത്തിൽ ഒരു ഗോത്രത്തിന്റെ ജന്മാവകാശമായിരുന്നു പൗരോഹിത്യമെങ്കിൽ പുതിയനിയമത്തിൽ പൗരോഹിത്യം ഒരു വിളിയും തിരഞ്ഞെടുപ്പുമാണ്. സുവിശേഷം പ്രഘോഷിക്കാനും കൂദാശകൾ പരികർമ്മം ചെയ്യാനും സഭയിൽ ആത്മീയസന്താനങ്ങൾക്ക് ജന്മം നൽകാനും വിളിച്ച് വേർതിരിക്കപ്പെട്ട വൈദികർ ബലിപീഠം കത്തിക്കുന്നവരാകണം. ബ്രഹ്മചര്യവും അനുസരണവും വാഗ്ദാനം ചെയ്യുന്ന ദൈവീക ജീവിതം അൾത്താരയിൽ പരിപൂർണമായി സമർപ്പിതമാണ്. ക്രിസ്തുവിന്റെ രക്ഷാകര ദൗത്യത്തിൽ പങ്കാളികളാകുന്ന ഒരു ഉൾവിളിയാണ് പൗരോഹിത്യം.

വൈദികൻ വെറും ഒരു പദവി അലങ്കരിക്കുന്ന വ്യക്തിയല്ല മറിച്ച് ഒരു മനുഷ്യന് സ്വന്തം ശക്തികൊണ്ട് ചെയ്യാൻ കഴിയാത്ത കാര്യങ്ങൾ ചെയ്യുന്ന വ്യക്തിയാണ്. വിളികളെല്ലാം അതിൽ തന്നെ ശ്രേഷ്ഠമാണ്. ദൈവഐക്യമാണ് സർവപ്രധാനം. എല്ലാ ദൈവവിളികളും പ്രത്യുത്തരം നൽകേണ്ടതാണ്. ദൗത്യങ്ങൾ വ്യത്യസ്തമാണെങ്കിലും എല്ലാ ദൈവവിളികളും ക്രിസ്തുവിൽ സമന്വയിക്കപ്പെട്ടിരിക്കുന്നു. വേണ്ടത് തിരിച്ചറിവാണ്, ബോധ്യങ്ങളാണ്. വിശുദ്ധിയിലേക്കുള്ള ദൈവവിളി തിരിച്ചറിഞ്ഞ് പൂർണസമർപ്പണം നടത്താൻ ദൈവം കൃപകൾ ചൊരിയട്ടെ .

---



## വിശുദ്ധ അൽഫോൻസാ

"എന്നെ മുഴുവനും ഞാൻ **കർത്താവിന്** വിട്ടുകൊടുത്തിരിക്കുകയാണ്. അവിടുത്തെ **ഇഷ്ടം പോലെ** ചെയ്തുകൊള്ളട്ടെ."

തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്

പരിശുദ്ധ ദൈവമാതാവുമായി ബന്ധപ്പെട്ട ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.

ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക .

നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.

അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com

അവസാന തീയതി : 2021 സെപ്റ്റംബർ 10

| | | | | | | | | |
|---|---|---|---|---|---|---|---|---|
| 13 | | XIII | 1 | | 11 | 6 | | 15 |
| 5 | | | സ് | | | | | |
| 8 | | | | 7 | | | | VI |
| 2 | | 14 ഫാ | | | | | | |
| | 9 | | | | | | | |
| | | | | 4 | ർ | | | |
| 10 | | | | | | | | |
| | | | | | | | | 12 |
| 3 | | | | | | | | |

(1) ആഹ്ലാദിച്ചാലും എന്ന് അർത്ഥം വരുന്ന ഹീബ്രു പദം (താഴോട്ട് )

(2) ഏതു ചാക്രിക ലേഖനത്തിലൂടെ ആണ് മാതാവിന്റെ അമലോത്ഭവം വിശ്വാസസത്യമായി പ്രഖ്യാപിച്ചത് (വലത്തോട്ട് )

(3) മറിയം പരിശുദ്ധാത്മാവിനാൽ ഗർഭം ധരിച്ച് യേശുവിനെ പ്രസവിക്കും എന്ന് മാലാഖ അവളെ അറിയിച്ച സംഭവം മലങ്കര സഭയിൽ ഏത് പേരിനാൽ അറിയപ്പെടുന്നു (വലത്തോട്ട് )

(4) താൻ അമലോൽഭവ ആണെന്ന് പരിശുദ്ധ മറിയം തന്നെത്തന്നെ വെളിപ്പെടുത്തിയത് ആർക്കാണ് (വലത്തോട്ട് )

(5) മറിയം യഥാർത്ഥത്തിൽ ദൈവത്തിന്റെ അമ്മയാണ് എന്ന വിശ്വാസസത്യം പ്രഖ്യാപിക്കപ്പെട്ട സുനഹദോസ് (വലത്തോട്ട് )

(6) കന്യക ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കും അവൻ ഇമ്മാനുവേൽ എന്ന് വിളിക്കപ്പെടും എന്ന് പ്രവചിച്ച പഴയനിയമ പ്രവാചകൻ (താഴോട്ട് )

(7) എല്ലാ തലമുറകളും എന്നെ ഭാഗ്യവതി എന്ന് പ്രഘോഷിക്കുമെന്ന് പരിശുദ്ധ കന്യകമറിയം ആരോടാണ് പറഞ്ഞത് താഴോട്ട് )

(8) മറിയത്തിന്റെ പിതാവായ ജോവാക്കിം ഏത് ഗോത്രകാരനായിരുന്നു (വലത്തോട്ട്)

(9) ഹവ്വായോട് ഉപമിച്ചു കൊണ്ട് സഭാപിതാക്കന്മാർ മറിയത്തിന് നൽകുന്ന പേര് (താഴോട്ട്)

(10) മറിയം എന്ന് ഒരു പ്രാവശ്യം പോലും പറയാതെ എപ്പോഴും യേശുവിന്റെ അമ്മ എന്ന പറഞ്ഞിരിക്കുന്ന സുവിശേഷകൻ (വലത്തോട്ട് )

(11) മറിയത്തെ വിശ്വാസത്തിന്റെ സ്ത്രീ എന്ന് വിശേഷിപ്പിച്ചത് ആര് (താഴോട്ട്)

(12) കുരിശിൽ നിന്നിറക്കിയ യേശുവിന്റെ മൃതശരീരം മാതാവിന്റെ മടിയിൽ കിടത്തിയിരിക്കുന്ന വിശിഷ്ട ശില്പ രൂപത്തിന്റെ പേര് (മുകളിലോട്ട്)

(13) ജപമാലയുടെ പാപ്പ എന്നറിയപ്പെടുന്ന മാർപാപ്പ (വലത്തോട്ട്)

(14) ജപമാലക്ക് ഊന്നൽ നൽകാൻ പരിശുദ്ധ അമ്മ തന്നെ നൽകിയ ദർശനം (താഴോട്ട്)

(15) സഭയുടെ അമ്മ എന്ന് മറിയത്തെ വിശേഷിപ്പിച്ച മാർപാപ്പ (താഴോട്ട്)

# വിശ്വാസസത്യങ്ങൾ



ഫാ. ജോർജ്ജ് താന്നിമൂട്ടിൽ

എഡി 325 നിഖ്യാ എന്ന സ്ഥലത്ത് നടന്ന സുന്നഹദോസിൽവച്ചാണ് നിഖ്യാ വിശ്വാസ പ്രമാണം എഴുതിയുണ്ടാക്കിയത്. നമ്മുടെ വി. കുർബാനയിലും യാമപ്രാർത്ഥനകളിലുമെല്ലാം ഈ വിശ്വാസപ്രമാണമാണ് ഉപയാഗിക്കുന്നത്. ആര്യൻ പാഷാണ്ഡതക്കെതിരെയാണ്. ഈ വിശ്വാസപ്രമാണം രചിക്കപ്പെട്ടത്. നിഖ്യാ വിശ്വാസപ്രമാണത്തിൽ നാം ഏറ്റുപറയുന്ന 12 വിശ്വാസസത്യങ്ങൾ ചുവടെ ചേർക്കുന്നു.

**പ്രിയ കൂട്ടുകാരെ, ഈ പംക്തിയിലൂടെ വിശ്വാസസത്യങ്ങളെക്കുറിച്ചാണ് നാം മനസ്സിലാക്കുന്നത്. വിശ്വാസസത്യങ്ങൾ അതിന്റെ ആഴത്തിലും പൂർണ്ണതയിലും നാം മനസ്സിലാക്കണം.**

**ആദ്ധ്യാത്മികമായും ശാസ്ത്രീയമായുമുള്ള മനസ്സിലാക്കൽ നമ്മെ ശരിയായ വിശ്വാസത്തിലേക്ക് നയിക്കുന്നു. വിശ്വാസപ്രമാണങ്ങളെക്കുറിച്ചാണ് നാം ഇവിടെ ചിന്തിക്കുന്നത്.**

ആഴമേറിയ വിശ്വാസത്തിന്റെ ബഹിർസ്ഫുരണമാണ് വിശ്വാസപ്രമാണത്തിൽ നാം കാണുന്നത്. സഭയിൽ ഇപ്പോൾ നിലനിൽക്കുന്ന രണ്ട് വിശ്വാസപ്രമാണങ്ങൾ ആണുള്ളത്.

**1. ശ്ലീഹൻമാരുടെ വിശ്വാസപ്രമാണം**
**2. നിഖ്യാ വിശ്വാസപ്രമാണം**

ഇതിൽ നിഖ്യാ വിശ്വാസപ്രമാണത്തെ കുറിച്ചാണ് നാം ഈ ലക്കത്തിൽ ചിന്തിക്കുന്നത്.

1. പിതാവിൽ വിശ്വസിക്കുന്നു.
2. പുത്രനിൽ വിശ്വസിക്കുന്നു.
3. കർത്താവിന്റെ മനുഷ്യാവതാരം കന്യകയിൽ നിന്ന്
4. ക്രിസ്തു മരിച്ച് അടക്കപ്പെട്ടു .
5. കർത്താവിന്റെ ഉത്ഥാനത്തിൽ വിശ്വസിക്കുന്നു.
6. സ്വർഗ്ഗാരോഹണത്തിൽ വിശ്വസിക്കുന്നു.
7. കർത്താവിന്റെ രണ്ടാംവരവിൽ വിശ്വസിക്കുന്നു.
8. പരിശുദ്ധാത്മാവിൽ വിശ്വസിക്കുന്നു.
9. തിരുസഭയിൽ വിശ്വസിക്കുന്നു.
10. കൂദാശകളിൽ വിശ്വസിക്കുന്നു.
11. ശരീരത്തിന്റെ ഉയിർപ്പിൽ വിശ്വസിക്കുന്നു.
12. നിത്യായുസ്സിൽ വിശ്വസിക്കുന്നു.

വിശ്വാസപ്രമാണത്തിലെ വിശ്വാസസത്യങ്ങളെയാണ് നാം പരിചയപ്പെട്ടത്. നിങ്ങൾ മനസ്സിലാക്കേണ്ട മറ്റൊരു പംക്തിയുമായി അടുത്ത ലക്കത്തിൽ കണ്ടുമുട്ടാം.

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം

1882– മാവേലിക്കരയിലെ തോമാപ്പണിക്കരുടെ തറവാട് വീട്.

അവിടെ ദൈവ ഭക്തയായ തോമയുടെ ഭാര്യ അന്നാമ്മ കണ്ണീരോടുകൂടി പ്രാർത്ഥിച്ചുകൊണ്ടിരുന്നു.

പരിശുദ്ധ ദൈവമാതാവേ, എനിക്കൊരു ആൺകുഞ്ഞിനെ തരുവാൻ ഞാൻ നിന്റെ മാധ്യസ്ഥ്യം അപേക്ഷിക്കുന്നു.


അന്നമ്മയുടെ
പ്രാർത്ഥനയ്ക്ക്
ഫലമുണ്ടായി. 1882
സെപ്തംബർ
21-ാം തീയതി
പണിക്കരുവീട്ടിൽ
ഒരാൺകുഞ്ഞ്
പിറന്നു.


യാക്കോബായ പള്ളിയിൽ വച്ച് കുഞ്ഞിന് മാമ്മോദീസ നൽകി. ഗീവർഗീസ് എന്നായിരുന്നു കുഞ്ഞിന്റെ മാമ്മോദീസാപ്പേര്.


ഗീവർഗീസ് ഇവനു യോജിച്ച പേരുതന്നെ.
കൊച്ചു കീവറീച്ചനെന്നാ വീട്ടിൽ എല്ലാവരും വിളിക്കുന്നെ.

തുടരും...

തയ്യാറാക്കിയത് : സി. അഞ്ജന ഡിഎം.



1. ആദ്യമായി അച്ചടിക്കപ്പെട്ട ഗ്രന്ഥം ഏത് ?

**ബൈബിൾ (1452 )**

2 അപ്പസ്തോല പ്രവർത്തനത്തിലെ ആദ്യത്തെ അത്ഭുതം

**പത്രോസ് മുടന്തനെ സൗഖ്യമാക്കിയത്**

3."മതബോധനത്തിന്റെ സുവിശേഷം" എന്നറിയപ്പെടുന്ന സുവിശേഷം?

**വി മർക്കോസിന്റെ സുവിശേഷം**

4. ആദിമസഭയിലെ ഏറ്റവും വലിയ മിഷനറി

**വി. പൗലോസ്**

5 പരിശുദ്ധാത്മാവിന്റെ വീണ' എന്ന അപരനാമത്തിൽ അറിയപ്പെടുന്ന വിശുദ്ധൻ

**വിശുദ്ധ അപ്രേം**

6. തിരുസഭയിലെ കൂദാശകൾ ഏഴായി നിജപ്പെടുത്തിയ കൗൺസിൽ ഏത് ?

**ത്രെന്തോസ് സുനഹദോസ്**

7 വി ഫ്രാൻസിസ് സേവ്യർ പേപ്പൽ പ്രതിനിധിയായി ഗോവയിൽ എത്തിയതെന്ന് ?

**1542 മെയ് 6**

8. തിരുബാലസഖ്യം സാർവ്വത്രിക സഭയിൽ നടപ്പിലാക്കിയ മാർപാപ്പ?

**പതിനൊന്നാം പീയൂസ് മാർപാപ്പ**

9 പൗരസ്ത്യസഭയിലെ അവസാനത്തെ സഭാപിതാവ്?

**ജോൺ ഡെമിഷീൻ**

10. സഭയിലേയ്ക്ക് സ്വീകരിക്കപ്പെട്ട ആദ്യത്തെ വിജാതീയൻ?

**കൊർണേലിയോസ്**

വാ
ർ
ത്ത
ക
ൾ

## സൺഡേ സ്കൂൾ പ്രവേശന ദിനം

പുതിയ അധ്യായന വർഷം 2021 ജൂലൈ നാലാം തീയതി ഞായറാഴ്ച ആരംഭിച്ചു. അന്നേദിവസം കുട്ടികളും അധ്യാപകരും വി.കുർബാനയിൽ പങ്കെടുത്ത് ഭവനങ്ങളിൽ വി. ബൈബിൾ പ്രതിഷ്ഠനടത്തി പ്രാർത്ഥനയോടുകൂടി ഈ വർഷത്തെ പഠനം ആരംഭിച്ചു.




## ഡയറക്ടേഴ്സ് മീറ്റിംഗ്

2021 - 2022 അധ്യായന വർഷത്തെ വിശ്വാസപരിശീലന കാര്യങ്ങൾ ആലോചിക്കുന്നതിനായി 9 വൈദിക ജില്ലയിലേയും സൺഡേസ്കൂൾ ഡയറക്ടർമാരുടെ മീറ്റിംഗ് ജൂൺ 20 ന് 7 മണിക്ക് ഗൂഗിൾ മീറ്റ് വഴി നടത്തപ്പെട്ടു. പുതിയ വർഷത്തെ ഓൺലൈൻ ക്ലാസുകൾ, വർക്ക് ഷീറ്റ്, അധ്യാപകഡയറി, പരീക്ഷകൾ, പൊതുവായദിനാചരണങ്ങൾ, മലങ്കര ബാലൻ എന്നിവയെ പറ്റി ചിന്തിച്ചു.

## ഹെഡ്മാസ്റ്റേഴ്സ് മീറ്റിംഗ്

എല്ലാ വൈദിക ജില്ലയിലെയും ഡയറക്ടേഴ്സ്, ആനിമേറ്റേഴ്സ്, ഹെഡ്മാസ്റ്റേഴ്സ് എന്നിവരുടെ സംയുക്ത മീറ്റിംഗ് ജൂൺ 4, 5, 6, തീയതികളിലായി വൈകുന്നേരം 6.30 മുതൽ 7.30 വരെ മൂന്നു ഗ്രൂപ്പുകളിലായി നടന്നു. അടൂർ, ആയൂർ, അഞ്ചൽ ജില്ലകൾക്ക് ജൂൺ 4 നും കഴക്കൂട്ടം, കിളിമാനൂർ, കൊട്ടാരക്കര ജില്ലകൾക്ക് ജൂൺ 5 നും നെടുമങ്ങാട്, പുനലൂർ, തിരുവനന്തപുരം ജില്ലകൾക്ക് ജൂൺ 6 നുമാണ് മീറ്റിംഗ് നടത്തപ്പെട്ടത്

## സ്ഥിതിവിവര ഫോം

2021 - 2022 വർഷത്തെ ഇടവകയിലെ സൺഡേസ്കൂൾ സ്ഥിതിവിവര ഫോം പൂരിപ്പിച്ച് നൽകാത്ത ഇടവകകൾ എത്രയും വേഗം കേന്ദ്രകാര്യാലയത്തിൽ എത്തിക്കേണ്ടതാണ്.

## 10 12 ക്ലാസുകളിലെ സർട്ടിഫിക്കറ്റുകൾ

2019 - 20 വർഷം 10,12 ക്ലാസുകളിൽ പാസ്സായ കുട്ടികളുടെ സർട്ടിഫിക്കറ്റും അധ്യാപകരുടെയും കുട്ടികളുടെയും മേജർഅതിരൂപത മത്സരങ്ങളിൽ വിജയികളായവർക്കുള്ള സമ്മാനവും അതാത് ജില്ലാ കേന്ദ്രങ്ങളിൽ എത്തിച്ചിട്ടുണ്ട്. ഇതുവരെയും വാങ്ങാത്ത ഇടവകകൾ എത്രയും വേഗം ജില്ലാകേന്ദ്രങ്ങളിൽ നിന്ന് കൈപ്പറ്റേണ്ടതാണ്.

# വാർത്തകൾ

## പുനഃപരീക്ഷ

2020 - 21 അധ്യായന വർഷത്തിൽ 10, 12 ക്ലാസുകളിൽ സർട്ടിഫിക്കറ്റ് പരീക്ഷയിൽ രജിസ്റ്റർ ചെയ്തിട്ടു എഴുതുവാൻ സാധിക്കാത്തവർക്കും പരാജയപ്പെട്ടവർക്കും ഇനി രജിസ്റ്റർ ചെയ്ത് പരീക്ഷ എഴുതുവാൻ ആഗ്രഹിക്കുന്നവർക്കും 2021 ഓഗസ്റ്റ് 29 ന് അതാത് ഇടവകകളിൽ വെച്ച് ഉച്ചയ്ക്കുശേഷം 2 മണി മുതൽ 3 മണി വരെ പുനഃപരീക്ഷ നടത്തപ്പെടുന്നതായിരിക്കും. പരീക്ഷ എഴുതുവാൻ ആഗ്രഹിക്കുന്ന കുട്ടികളുടെ വിവരങ്ങൾ മേജർ അതിരൂപത കാര്യാലയത്തിൽ അറിയിക്കേണ്ടതാണ്.

## സൺഡേ സ്കൂൾ അധ്യാപക പരിശീലന ക്ലാസ്

സൺഡേ സ്കൂൾ അധ്യാപകർക്കായി എല്ലാ വർഷവും നടത്തിവരുന്ന പരിശീലന ക്ലാസ് ആഗസ്റ്റ് 8 മുതൽ ആരംഭിക്കുകയാണ്. അധ്യാപകരെ മുഴുവൻ മൂന്ന് ഗ്രൂപ്പുകളായി തിരിച്ച് മൂന്നു മാസങ്ങളിലായിട്ടാണ് പരിശീലനം ക്രമീകരിച്ചിരിക്കുന്നത്.ഓരോ ഗ്രൂപ്പിലും ഉൾപ്പെട്ടിരിക്കുന്ന അധ്യാപകർ അവർക്കായി നിശ്ചയിക്കപ്പെട്ട ദിവസം പരിശീലന ക്ലാസ്സിൽ നിർബന്ധമായും പങ്കെടുക്കേണ്ടതാണ്. വൈകുന്നേരം 6.30 മുതൽ 7.30 വരെ ഓൺലൈൻ ആയിട്ടാണ് പരിശീലന ക്ലാസ് നടത്തപ്പെടുന്നത്.

**ആഗസ്റ്റ് മാസത്തിൽ നഴ്സറി ക്ലാസ്സുകളിൽ പഠിപ്പിക്കുന്ന അധ്യാപകർക്കായി നടത്തപ്പെടുന്ന പരിശീലന ക്ലാസ്സിന്റെ സമയക്രമീകരണം താഴെച്ചേർക്കുന്നു.**

| ഓഗസ്റ്റ് 8 ഞായർ | ഓഗസ്റ്റ് 15 ഞായർ | ഓഗസ്റ്റ് 29 ഞായർ |
|---|---|---|
| അടൂർ | കഴക്കൂട്ടം | നെടുമങ്ങാട് |
| അഞ്ചൽ | കിളിമാനൂർ | പുനലൂർ |
| ആയൂർ | കൊട്ടാരക്കര | തിരുവനന്തപുരം |

## സൃഷ്ടികൾ ക്ഷണിക്കുന്നു

**ഓൺലൈൻ മലങ്കര ബാലനിൽ പ്രസിദ്ധീകരിക്കുന്നതിനായി അധ്യാപകരുടെയും വിദ്യാർത്ഥികളുടെ രചനകൾ ക്ഷണിക്കുന്നു**

1 കഥകൾ

2 കവിതകൾ

3 ലേഖനങ്ങൾ

4 ചിത്രങ്ങൾ

മുൻപ് മറ്റെവിടെയെങ്കിലും പ്രസിദ്ധീകരിച്ചവ ആകരുത്

അയക്കേണ്ട mail id : malankarabalantvm@ gmail.com

# സൺഡേസ്കൂൾ

## ഡയറക്ടേഴ്സ് ആനിമേറ്റേഴ്സ്

**MAJOR ARCHDIOCESE**

REV. FR. JOHNSON PUTHUPARAMPIL





REV. SR. ANJANA DM

**ADOOR**



REV. FR. GEORGE THANNIMOOTTIL



REV. SR. CELIN CHRISTY DM

**ANCHAL**



REV. FR. DANIEL PLAVILAYIL



REV. SR. CHAITHANYA FRANCIS DM

**AYOOR**



REV. FR. ANU JOSE KUNNIL



REV. SR. SHANTHY JOSE DM

**KAZHAKOOTTAM**



REV. FATHER



REV. SR. ROSE MARGRET DM

**KILIMANOOR**



REV. FR. CLIM PARUKOOR



REV. SR. LITTLE THERESE SH

**KOTTARAKARA**



REV. FR. THOMAS KUTTYIL



REV. SR. AISWARYA SIC

**NEDUMANGADU**



REV. FR. ARUNRAJ AERETH



REV. SR. GRACE MATHEW DM

**PUNALUR**



REV. FR. AJO KALAPURACKAL



REV. SR. CHRISTY MARIYA DM

**TRIVANDRUM**

REV. FR. MATHEW VALIYAVEETTIL





REV. SR. CELIA SIC



# സാൻജോസ്

അധ്യാപക വിദ്യാർത്ഥി മത്സരം

**തീയതി : ഓഗസ്റ്റ് 22 ഞായർ**

ഗ്രൂപ്പ് 1 : ജൂനിയർ (ക്ലാസ് 1 - 4) ലളിതഗാനം (4 മിനിറ്റ്)
(വിശുദ്ധ യൗസേഫ് പിതാവുമായി ബന്ധപ്പെട്ട ഗാനങ്ങൾ)

ഗ്രൂപ്പ് 2 : ഇന്റർ മീഡിയേറ്റ് (ക്ലാസ് 5–8) പ്രസംഗം (4 മിനിറ്റ്)
(വിഷയം : യേശുവിന്റെ ജീവിതത്തിൽ വിശുദ്ധ യൗസേഫ് പിതാവിന്റെ സ്വാധീനം)

ഗ്രൂപ്പ് 3 : സീനിയർ (ക്ലാസ് 9 –12) പ്രസംഗം (4 മിനിറ്റ്)
(വിഷയം : ക്ലേശങ്ങളെ പ്രിയമാക്കിയ വിശുദ്ധ യൗസേഫ് പിതാവ്)

ഗ്രൂപ്പ് 4 : അധ്യാപകർ പ്രസംഗം (4 മിനിറ്റ്)
(വിഷയം : മദ്ധ്യസ്ഥരിൽ ഉന്നതൻ വിശുദ്ധ യൗസേഫ് പിതാവ്)

**മത്സര നിബന്ധനകൾ**

1. മത്സരങ്ങൾ ഓൺലൈൻ ആയിരിക്കും

2. എല്ലാ മത്സരങ്ങളും ജില്ലയിൽ നടത്തിയതിനുശേഷം ഒന്നാംസ്ഥാനം കിട്ടുന്ന വീഡിയോ മേജർ അതിരൂപത കാര്യാലയത്തിലേക്ക് അയച്ചുതരേണ്ടതാണ്.

3. മേജർ അതിരൂപത കാര്യാലയത്തിലേക്ക് അയച്ചു തരുന്ന വീഡിയോയുടെ കൂടെ പേര്, ഇടവക, വൈദിക ജില്ല, മത്സരയിനം, ഗ്രൂപ്പ്, എന്നിവ എഴുതിയിരിക്കണം.

4. മത്സരത്തിനുള്ള വീഡിയോ തന്നിരിക്കുന്ന ദിവസത്തിലും സമയത്തിനുള്ളിലും അയച്ചുതരേണ്ടതാണ്. പിന്നീട് കിട്ടുന്ന വീഡിയോകൾ വിധിനിർണയത്തിന് പരിഗണിക്കുന്നതല്ല. എഡിറ്റ് ചെയ്ത വീഡിയോ അയക്കാൻ പാടുള്ളതല്ല.

5. ജില്ലാ മത്സരങ്ങൾ ജില്ലാ ഡയറക്ടറുടെ നേതൃത്വത്തിലാണ് നടത്തപ്പെടുന്നത്.

6. വീഡിയോകൾ മേജർ അതിരൂപത കാര്യാലയത്തിലേക്ക്
അയക്കേണ്ട mail id sanjostvm@gmail.com
അവസാന തീയതി 23 -8- 2021 BEFORE 9 PM









തിരുവനന്തപുരം
മേജർ അതിഭദ്രാസനം

# നവതി നിറവിൽ

1932 - 2022

## ആശംസകളോടെ...

മതബോധന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം

